## മധുരമായ കുട്ടികളെ, ഒരു ബാബയുടെയടുത്ത് സത്യമായ പ്രേമം വക്കൂ. എങ്കിൽ ബാബ നിങ്ങളെ തന്റെ കൂടെ വീട്ടിലേക്ക് കൊണ്ടുപോകും, എല്ലാ പാപങ്ങളിൽനിന്നും മുക്തമാകും. സ്വർഗ്ഗത്തിന്റെ അധികാരിയാക്കി മാറ്റും.

ചോദ്യം – സ്വയം തന്നെ സന്തോഷത്തിൽ വെക്കുന്നതിനുവേണ്ടി ഏത് മുഖ്യമായ ധാരണ വേണം?

ഉത്തരം – സന്തോഷത്തിലിരിക്കാൻ സാധിക്കുന്നത് എപ്പോഴാണോ സ്വയത്തിനോട് ആത്മീയസംഭാഷണം ചെയ്യാൻ കഴിയുന്നത്. ഏത് വസ്തുക്കളോടും ആസക്തി ഇല്ലാതിരിക്കുന്നത്. വയറിന് രണ്ട് റൊട്ടി ലഭിച്ചാലും, മതി. – ഇങ്ങനെ അനാസക്തരാകുമ്പോൾ സന്തോഷമുണ്ടായിരിക്കും. ജ്ഞാനത്തെ മനനം ചെയ്ത് സ്വയം സന്തോഷത്തിലിരിക്കും. നിങ്ങൾ കർമ്മയോഗിയാണ്, കർമ്മം ചെയ്തും, വീട്ടിലെ ജോലി ചെയ്തും, ആഹാരം കഴിക്കുമ്പോഴും ബാബയെ ഓർമ്മിക്കൂ. സ്വദർശനചക്രം ബുദ്ധിയിൽ കറങ്ങിക്കൊണ്ടേയിരിക്കണം, എങ്കിൽ വളരെ സന്തോഷമുണ്ടായിരിക്കും

ഗീതം – അങ്ങ് ഞങ്ങളോടു ബന്ധം വെച്ചില്ലായെങ്കിൽ...

ഓം ശാന്തി – മധുരമധുരമായ കുട്ടികൾ ഗീതം കേട്ടുവോ? ഇതാണ് കുട്ടികളുടേയും അഥവാ ആത്മാക്കളുടേയും തന്റെ പരംപിതാപരമാത്മാവിനോടുള്ള ആത്മീയ പ്രേമം. ഈ ആത്മീയ പ്രേമം കേവലം നിങ്ങൾ ബ്രാഹ്മണകുട്ടികൾക്കു മാത്രമാണുള്ളത്. നിങ്ങൾ സ്വയം ആത്മാവാണെന്ന് നിശ്ചയം ചെയ്യൂ. അഥവാ ആത്മാവ് തന്നെയാണ് പരമാത്മാവെന്ന് പറയുകയാണെങ്കിൽ എങ്ങനെ ആത്മാക്കൾക്ക് പരമാത്മാവിനോട് പ്രേമമുണ്ടാകും? പ്രീതിയുണ്ടാകുന്നത് അച്ഛനും മക്കളും തമ്മിലാണ്. അച്ഛന്മാർ തമ്മിൽ പ്രീതിയുണ്ടാകില്ലല്ലോ. ഇപ്പോൾ നിങ്ങൾ മനസ്സിലാക്കി ഞങ്ങൾ ആത്മാക്കൾ തന്റെ പരംപിതാപരമാത്മാവിനോടൊപ്പം പ്രീതി യോജിപ്പിച്ചിരിക്കുകയാണ്. ഈ പ്രേമമാണ് നിങ്ങൾ കൂടെ കൊണ്ടുപോവുക. നിങ്ങൾ ആത്മീയ പ്രേമം ബാബയോടൊപ്പം വെക്കുമ്പോൾ പ്രയാസവും സഹിക്കേണ്ടതായിവരും. മുഴുവൻ ലോകവും, വീട്ടിലുള്ളവരെല്ലാം ശത്രുക്കളായി മാറും.

കുട്ടികൾക്ക് മനസ്സിലാക്കിത്തരികയാണ് പതീതപാവനി ഗംഗയല്ല. മനുഷ്യർ പാവനമായി മാറാനുള്ള ചിന്തയിലൂടെ ഗംഗയിലേക്കും ജമുനാതീരങ്ങളിലേക്കും ഹരിദ്വാറും കാശിയിലുമെല്ലാം പോവുന്നു. മുഖ്യമായ രണ്ടു സ്ഥാനങ്ങളുണ്ടെന്ന് പറയും. പതീതപാവനി ഗംഗയാണെന്ന് പറയും. പക്ഷേ ഗംഗ കേൾക്കുന്നതേയില്ല. കേൾക്കുന്നത് ഒരു പതീതപാവനനായ ബാബയാണ്. ഇപ്പോൾ നിങ്ങൾ ആ ബാബയുടെ സന്മുഖത്താണിരിക്കുന്നത്. ബാബ പറഞ്ഞുതരികയാണ് നിങ്ങൾ എങ്ങിനെയാണ് പാവനമായി മാറേണ്ടത്? ജലമായ ഗംഗക്ക് പറയാൻ കഴിയില്ല – എന്നെ ഓർമ്മിക്കുന്നതിലൂടെ നിങ്ങളുടെ വികർമ്മം വിനാശമാകും. ബാബ പറയുകയാണ് – ഞാൻ പ്രതിജ്ഞ ചെയ്യുകയാണ് അഥവാ നിങ്ങൾ എന്നെ മാത്രം ഓർമ്മിക്കുകയാണെങ്കിൽ നിങ്ങളുടെ വികർമ്മം വിനാശമാകുന്നു. ഗ്യാരന്റി നൽകുന്നു, ഗംഗക്ക് ഗ്യാരന്റി നൽകാൻ സാധിക്കില്ല. എങ്ങനെയാണോ മനുഷ്യൻ രാവണനെ എല്ലാ വർഷങ്ങളും കത്തിക്കാറുണ്ട്. പക്ഷേ രാവണൻ മരിക്കുന്നില്ല, അതേ പോലെ ഗംഗാസ്നാനവും അനേകജന്മങ്ങളായി ചെയ്തുവരുന്നു. പക്ഷേ പതീതത്തിൽനിന്നും ഒരിക്കലും പാവനമായി മാറുന്നില്ല. വീണ്ടും വീണ്ടും സ്നാനം ചെയ്യാൻ പോകാറുണ്ട്. ഒരു പ്രാവശ്യം സ്നാനം ചെയ്ത് പാവനമായി മാറിയെങ്കിൽ പിന്നെന്തിനുവീണ്ടും സ്നാനം ചെയ്യാൻ പോകുന്നു? എത്ര മേളകളാണ് വെക്കുന്നത്. അതൊരിക്കലും ആത്മാവും പരമാത്മാവും തമ്മിലുള്ള സംഗമമല്ല. ഭക്തിമാർഗ്ഗത്തിൽ മേളകളിൽ വൻ തിരക്കനുഭവപ്പെടും. ഇപ്പോൾ നിങ്ങൾ ബാബയോടൊപ്പം ബുദ്ധിയോഗം വെക്കണം. നിങ്ങൾക്കറിയാം നമ്മൾ എല്ലാ ആത്മാക്കളും സജിനിയായി മാറി. ആത്മാക്കളാണ് ഭഗവാനെ ഓർമ്മിക്കുന്നത്, ശരീരത്തിലൂടെ. ബാബ പറയുകയാണ് ഞാനും ഈ ശരീരത്തിലൂടെ നിങ്ങളെ പഠിപ്പിച്ചുകൊണ്ടിരിക്കുകയാണ്. അതുകൊണ്ട് എല്ലായ്പ്പോഴും ബാബയെ ഓർമ്മിച്ചുകൊണ്ടിരിക്കൂ. ബാബയെ ഓർമ്മിക്കുന്നതിലൂടെ സ്വർഗ്ഗത്തിനേയും ഓർമ്മ വരും. തന്റെ മുക്തിധാമമായ വീടിനേയും ഓർമ്മ വരും. മുക്തിയെന്നത് നിർവ്വാണധാമത്തിനെയാണ് പറയുന്നത്.

ഇതാണ് സാകാരി ലോകം. ഏതുവരേക്കും ആത്മാക്കൾ ഇവിടെ വരുന്നില്ലയോ അതുവരേക്കും സാകാരി ലോകം എങ്ങനെ വലുതാകും? ആത്മാക്കൾ നിരാകാരി ലോകത്തിൽനിന്നാണ് വരുന്നത്. മനുഷ്യസൃഷ്ടി

വലുതായിക്കൊണ്ടേയിരിക്കും. ചിലർ മനസ്സിലാക്കുന്നത് തനിയെ വളരുന്നു എന്നാണ്. നിങ്ങൾക്കറിയാം ആത്മാക്കൾ ഇവിടേക്ക് വരുമ്പോൾ സൃഷ്ടിയിൽ ജനങ്ങൾ കൂടിക്കൊണ്ടിരിക്കും. കുട്ടികൾക്കറിയാം മധുരമായ വീട് ശാന്തിധാമമാണ്. ശാന്തി വളരെയധികം പേരും ഇഷ്ടപ്പെടുന്നു. നിങ്ങൾക്കറിയാം ശാന്തിധാമം മധുരമായ ബാബയുടെ വീടാണ്. ഭാരതവാസികൾ വിദേശത്തുനിന്നും തിരിക്കുമ്പോൾ അവർ പറയും ഞങ്ങൾ തന്റെ മധുരമായ വീടായ ഭാരതത്തിലേക്ക് പോവുകയാണ്. എവിടെ ജന്മമെടുക്കുന്നു ആ ദേശത്തെ എല്ലാവരും ഇഷ്ടപ്പെടും. പറയാറില്ലേ ഞങ്ങളെ മധുരമായ ഭാരതത്തിലേക്ക് കൂട്ടിക്കൊണ്ടുപോകൂ. ശരി, മനസ്സിലാക്കൂ മരിച്ചു, ആത്മാവ് ശരീരത്തിൽനിന്നും വേർപെട്ടു. പിന്നീട് ശരീരത്തെ ഇവിടേക്ക് കൊണ്ടുവന്ന് ഭസ്മീകരിക്കുന്നു. പറയാറില്ലേ ഭാരതത്തിന്റെ മണ്ണ് ഭാരതത്തിൽത്തന്നെ ലയിച്ചുചേരണം. നെഹ്റു മരിച്ചപ്പോൾ ആ ഭസ്മം എവിടെയെല്ലാം കൊണ്ടുപോയിട്ടു! കൃഷിയിടങ്ങളിലും കൊണ്ടുപോയിട്ടു, കൃഷി നന്നാകാൻ. പക്ഷേ ഏത് വസ്തുക്കൾക്കും എത്രതന്നെ മൂല്യം കൊടുത്താലും, അതും പഴയതാകുമെന്നത് തീർച്ച. എത്ര പ്രയാസങ്ങൾ സഹിച്ചുകൊണ്ടിരിക്കുകയാണ് ! നിങ്ങൾ ബാബയെ അറിഞ്ഞ് ബാബയിൽനിന്ന് സമ്പത്തെടുത്തുകൊണ്ടിരിക്കുകയാണ്. ഹൃദയത്തിലുണ്ടാകണം തന്റെ മിത്രസംബന്ധികളേയും സ്വർഗ്ഗവാസികളാക്കിമാറ്റണം. നിങ്ങൾ സ്വർഗ്ഗവാസിയായി മാറൂ എന്ന് പറയുമ്പോൾ അവർ ചോദിക്കും നിങ്ങളെന്താ മരിക്കാൻ ആഗ്രഹിക്കുകയാണോ! നിങ്ങൾക്കറിയാം– ശ്രീമത്തിലൂടെ ഞങ്ങൾ ശ്രേഷ്ഠസ്വർഗ്ഗവാസികളായിമാറിക്കൊണ്ടിരിക്കുകയാണ്. ദേഹീ അഭിമാനിയായിമാറാൻ വളരെ പരിശ്രമിക്കേണ്ടതായിവരും. ഇടക്കിടെ ദേഹാഭിമാനത്തിൽ വന്ന് ബാബയെ മറക്കും. നിങ്ങളിപ്പോൾ സന്മുഖത്താണിരിക്കുന്നത്. നിങ്ങൾക്കറിയാം പരംപിതാപരമാത്മാവിന്റെ അടുക്കൽ വന്നിരിക്കയാണ്. ബാബ പറയുകയാണ് – മുമ്പ് എപ്പോഴെങ്കിലും കണ്ടിട്ടുണ്ടായിരുന്നോ? പെട്ടെന്ന് മറുപടി പറയും അതെ, ബാബാ 5000 വർഷങ്ങൾക്കുമുമ്പ്. ഇത് നിങ്ങളുടെ ഗുപ്തമായ അക്ഷരമാണ്. ആർക്കും കോപ്പി ചെയ്യാൻ സാധിക്കില്ല. ചിലർ കൃഷ്ണന്റെ വേഷത്തെ ധാരണ ചെയ്തുകൊണ്ട് പറയും ഞങ്ങൾ വന്നിരിക്കുകയാണ് സ്വർഗ്ഗത്തിന്റെ സ്ഥാപന ചെയ്യാൻ. പക്ഷേ ഈ കാര്യം ആർക്കും പറയാൻ കഴിയില്ല 5000 വർഷത്തിനുമുമ്പേയും സ്വർഗ്ഗം സ്ഥാപിച്ചിരുന്നു. നിങ്ങൾ പറയും – ബാബാ, 5000 വർഷത്തിനുമുമ്പും ഞങ്ങൾ അങ്ങയിൽനിന്നും സമ്പത്തെടുക്കാൻ വന്നതായിരുന്നു. രാജയോഗം പഠിപ്പിച്ചിട്ടുണ്ടായിരുന്നു. ഇത് പറയുന്നത് ആത്മാവാണ് ഈ ശരീരത്തിലൂടെ. സ്വയം ആത്മാവാണെന്ന് നിശ്ചയം ചെയ്ത് ബാബയെ ഓർമ്മിക്കണം. ഇതിൽ സർവ്വവ്യാപിയുടെ കാര്യമില്ല. ഇതും മനസ്സിലാക്കുന്നില്ല സാകാരത്തിലാണ് ബ്രഹ്മാവുണ്ടായിരുന്നത്. ബ്രഹ്മാവിലൂടെയാണ് പരംപിതാപരമാത്മാവ് സൃഷ്ടി രചിക്കുന്നത്.

പതീതപാവനനായ ബാബ വന്ന് പാവനദേവീദേവതകളെ ഉണ്ടാക്കുന്നു. ബാബയാണ് സ്വർഗ്ഗത്തിന്റെ രചയിതാവ്. തീർച്ചയായും സ്വർഗ്ഗത്തിൽ മനുഷ്യർ വേണം. ബാബ വന്ന് നിങ്ങൾക്ക് സ്വർഗ്ഗത്തിലേക്കുള്ള വഴി പറഞ്ഞുതരികയാണ്. നിങ്ങൾ പരിശ്രമിക്കൂ നമുക്ക് നരകവാസികളെ എങ്ങനെ സ്വർഗ്ഗവാസികളാക്കി മാറ്റാം. ചില വലിയ ആളുകളോട് നേരിട്ടുപറയൂ ഈ പതീതനരകവാസികൾ എത്ര മോശമായി. ഞങ്ങൾ നരകത്തിലുള്ളവരെ സ്വർഗ്ഗത്തിലേക്ക് കൂട്ടിക്കൊണ്ടുപോവുകയാണ്. ഇപ്പോൾ ഞങ്ങൾ സംഗമവാസികളാണ്. ഞങ്ങൾ ആത്മാക്കൾ ഇപ്പോൾ പൊയ്ക്കൊണ്ടിരിക്കുകയാണ് – ഈ ശരീരം ഉപേക്ഷിച്ച് ബാബയോടൊപ്പം ബാബയുടെ വീട്ടിലേക്ക്. ഇതാണ് നിങ്ങളുടെ ആത്മീയയാത്ര. ബാബയെ ഓർമ്മിക്കണം മനസ്സിലാക്കണം ഈ ശരീരം എപ്പോൾ വരേക്കുണ്ടോ അപ്പോൾ വരേക്കും ഈ ആത്മീയയാത്ര നടന്നുകൊണ്ടിരിക്കണം. കർമ്മവും ചെയ്യണം. കഴിക്കൂ, കുടിക്കൂ, ഭക്ഷണം പാചകം ചെയ്യൂ എന്നാൽ എത്ര സമയം ലഭിക്കുന്നു തീർച്ചയായും ബാബയെ ഓർമ്മിക്കണം. ഓഫീസിലിരിക്കുമ്പോഴും, സമയമുണ്ടെങ്കിൽ ബാബയുടെ ഓർമ്മയിലിരിക്കൂ. വളരെ സമ്പാദ്യമാണ്. ട്രെയിനിൽ യാത്ര ചെയ്യുകയാണോ, ആ സമയത്ത് മറ്റൊരു ജോലിയുമില്ലല്ലോ. ഇരുന്നുകൊണ്ട് ബാബയെ ഓർമ്മിക്കൂ. ഇപ്പോൾ ഞങ്ങൾ ബാബയോടൊപ്പം പോവുകയാണ്. ബാബാ പരംധാമത്തിൽനിന്നും നമ്മളെ കൂട്ടിക്കൊണ്ടുപോകാൻ വന്നിരിക്കയാണ്. ശരീ, വൈകുന്നേരങ്ങളിൽ വീട്ടിൽ ഭക്ഷണമുണ്ടാക്കുമ്പോഴും പരസ്പരം ഓർമ്മിപ്പിക്കൂ – വരൂ ഞങ്ങൾ തന്റെ ബാബയുടെ ഓർമ്മയിലാണിരിക്കുന്നത്. പോയിന്റുകൾ പരസ്പരം കേൾപ്പിക്കൂ. ഞങ്ങൾ സ്വദർശനചക്രധാരിയാണ്. ബാബ പറയുകയാണ് – നിങ്ങൾ ലൈറ്റ്ഹൗസാണ്, വഴി പറഞ്ഞുകൊടുക്കുന്നവരാണ്. എഴുന്നേൽക്കുമ്പോഴും, ഇരിക്കുമ്പോഴും, നടക്കുമ്പോഴും ചിന്തിക്കണം ലൈറ്റ്ഹൗസാകുന്നു. ഒരുകണ്ണിൽ മുക്തിയും, ഒരു കണ്ണിൽ ജീവന്മുക്തിയും സ്വർഗ്ഗം ഇവിടെയായിരുന്നു ഇപ്പോഴില്ല. ഇപ്പോൾ നരകമാണ് ബാബ വീണ്ടും സ്വർഗ്ഗം സ്ഥാപിച്ചുകൊണ്ടിരിക്കുകയാണ്. ബാബ പറയുകയാണ് ഞാൻ നിങ്ങളെ പൂക്കളാക്കി മാറ്റുകയാണ്. നിങ്ങൾ സത്യയുഗത്തിലെ മഹാറാണികളായി മാറും. കുടിലിലെ റാണിയായി മാറരുത്. നിങ്ങൾക്ക് 16 കലാ സമ്പന്നരായി മാറണം, 14 കലയല്ല. ശ്രീകൃഷ്ണന് 16 കലയുണ്ടായിരുന്നു. നിങ്ങൾ പെൺകുട്ടികൾ എത്ര വ്രതാനുഷ്ഠാനങ്ങൾ എടുത്തിട്ടുണ്ടായിരുന്നു. ദിവസവും ജലപാനമില്ലാതിരുന്നിട്ടുണ്ടായിരുന്നു. എത്ര പരിശ്രമം ചെയ്തിട്ടുണ്ടായിരുന്നു. പക്ഷേ കൃഷ്ണപുരിയിലേക്ക് പോകാൻ സാധിച്ചി

ല്ല. ഇപ്പോൾ നിങ്ങൾ കൃഷ്ണപുരിയാകുന്ന സ്വർഗ്ഗത്തിലേക്ക് പോകാൻ വേണ്ടി പുരുഷാർത്ഥം ചെയ്തുകൊണ്ടിരിക്കുന്നു. ശാസ്ത്രങ്ങളിൽ കൃഷ്ണനെ ദ്വാപരയുഗത്തിലേക്ക് കൊണ്ടുവന്നതിലൂടെ സ്വർഗ്ഗത്തെക്കുറിച്ച് ആർക്കും ഒന്നും അറിയാതെയായി. യഥാർത്ഥത്തിൽ 7 ദിവസത്തെ അർത്ഥം എന്താണ്. അത് നിങ്ങൾക്കിപ്പോൾ അറിയുന്നു. ബാബയെയല്ലാത് മറ്റാരെയും ഓർമ്മിക്കരുത്. ബാക്കി ജലപാനമില്ലാതിരിക്കുക അങ്ങിനെയൊരു കാര്യം തന്നെയില്ല. ബാബയെ ഓർമ്മിക്കുന്നതിലൂടെ നിങ്ങൾ ബാബയുടെ അടുത്തേക്ക് പോകുന്നു. പിന്നീട് ബാബ സ്വർഗ്ഗത്തിലേക്കയക്കുന്നു. വ്രതാനുഷ്ഠാനങ്ങളെടുത്ത് നിങ്ങൾ എത്ര ദിവസം വിശന്നുമരിച്ചു. ജന്മജന്മാന്തരങ്ങളായി എത്ര പരിശ്രമിച്ചിരുന്നു എന്നിട്ടും പ്രാപ്തിയൊന്നും ഉണ്ടായില്ല. ഇപ്പോൾ നിങ്ങളെ അതിൽനിന്നെല്ലാം മോചിപ്പിച്ച് സത്ഗതിയുടെ മാർഗ്ഗത്തിലേക്ക് കൊണ്ടുപോകുന്നു. നിങ്ങൾ പറയുന്നു – ബാബാ, കൽപം മുമ്പും അങ്ങുമായി കണ്ടുമുട്ടിയിരുന്നു. സ്വർഗ്ഗത്തിന്റെ സമ്പത്ത് നേടുന്നതിന്. ബാബ പറയുന്നു കുട്ടികളേ ഓരോ ചുവടും എന്റെ നിർദ്ദേശമെടുത്ത് മുന്നോട്ടുപൊയ്ക്കൊണ്ടിരിക്കൂ. എല്ലാ കർമ്മത്തിന്റെ കണക്കിനെക്കുറിച്ചും ചോദിക്കൂ. ബാബ നിർദ്ദേശം നൽകിക്കൊണ്ടിരിക്കും. എന്നാൽ നിങ്ങൾ തന്റെ ജോലികളെല്ലാം ചെയ്തുകൊണ്ടുമിരിക്കൂ എന്നിട്ടും ബാബ നിർദ്ദേശം തരും. കാണുന്നുണ്ട് ഇവർ ജോലിയിൽ കഷ്ടപ്പെടുകയാണെങ്കിലും നിർദ്ദേശം നൽകും. എന്തിനാ ഇത്രയും തലയിട്ടു അടിക്കുന്നത്? എത്ര സമയം നിങ്ങൾ ജീവിക്കും. വയറാണെങ്കിൽ ഒന്നോ രണ്ടോ റൊട്ടിയാണ് ചോദിക്കുക. അതിലും സാധാരണക്കാരാണെങ്കിലും ധനവാനാണെങ്കിലും അങ്ങനെതന്നെയാണ്. ധനവാന്മാർ നല്ലരീതിയിലുള്ള ഭക്ഷണമെല്ലാം കഴിക്കുന്നു എന്നിട്ടും രോഗിയായി മാറുന്നു. കാട്ടാളന്മാരെ നോക്കൂ അവരെത്ര ശക്തിശാലിയായിരിക്കുന്നു. അവർ വേറെയെന്തെങ്കിലും കഴിക്കുന്നുണ്ടോ. എത്ര ജോലിയാണ് ചെയ്യുന്നത്. തന്റെ കുടിലിൽ അവർ സന്തോഷത്തോടെയിരിക്കുന്നു. അതുകൊണ്ട് ഈ സമയം നിങ്ങൾക്ക് മറ്റെല്ലാ ആശകളേയും ഉപേക്ഷിക്കണം. രണ്ടുകഷണം റൊട്ടി ലഭിച്ചു, വയറു നിറഞ്ഞു, മതി. ഇനി ബാബയെ ഓർമ്മിക്കണം. നിങ്ങൾ ആത്മീയകുട്ടികളാകുന്നു, പരംപിതാപരമാത്മാ പ്രിയതമന്റെ പ്രിയതമയായി മാറിയിരിക്കുന്നു. എത്രത്തോളം ബാബയെ ഓർമ്മിക്കുന്നു, അത്രയും വികർമ്മം വിനാശമാകും. കൂടാതെ വേറെ ആരെ ഓർമ്മിച്ചോ അവരുടെ കൂടെപ്പോകും. ചിലരാഗ്രഹിക്കുന്നു സാക്ഷാത്കാരമുണ്ടാകണം, ഇങ്ങനെയെല്ലാം നടക്കണം. ബാബ പറയുന്നു വീട്ടിലിരുന്നാൽപ്പോലും നിങ്ങൾക്ക് അതുണ്ടാകും. ശിവബാബയെ ഓർമ്മിക്കുന്നതിലൂടെ നിങ്ങൾക്ക് വൈകുണ്ഢത്തിന്റെ സാക്ഷാത്കാരമുണ്ടാകും കൃഷ്ണപുരി കാണാൻ കഴിയും എന്നാൽഇവിടെ ബാബ നിങ്ങളെ വൈകുണ്ഢത്തിന്റെ അധികാരിയാക്കി മാറ്റുന്നു. കേവലം സാക്ഷാത്കാരം മാത്രമല്ല. എന്നെ ഓർമ്മിക്കൂ എന്തുകൊണ്ടെന്നാൽ ഞാൻ വന്നിരിക്കുന്നു നിങ്ങളെ കൊണ്ടുപോകുന്നതിന്. ശിവബാബയെ ഓർമ്മിക്കണം ബാബയാണ് കൃഷ്ണപുരിയുടെ അധികാരിയാക്കി മാറ്റുന്നയാൾ. കൃഷ്ണൻ ആരെയും അധികാരിയാക്കി മാറ്റുന്നില്ല. ശിവബാബയെ ഓർമ്മിക്കുന്നതിലൂടെ നിങ്ങൾക്ക് വൈകുണ്ഢത്തിന്റെ ചക്രവർത്തി പദവി ലഭിക്കുന്നു. ഇപ്പോൾ ബാബ പരംധാമത്തിൽനിന്നും ഇവിടെ വന്നിരിക്കുകയാണ് തീർച്ചയായും വന്നിട്ടുണ്ടാകണം അപ്പോഴാണല്ലോ ക്ഷേത്രമാകുന്ന സ്മാരകം ഉണ്ടായത്. ശിവബാബയുടെ ക്ഷേത്രവുമുണ്ട് ശിവജയന്തിയും ആഘോഷിക്കുന്നില്ലേ. പക്ഷേ ബാബ ഭാരതത്തിലേക്ക് എങ്ങനെയാണോ വരുന്നത് – ഇതാർക്കും അറിയില്ല. കൃഷ്ണന്റെ ശരീരത്തിലേക്കല്ല വരുന്നത്. കൃഷ്ണൻ സത്യയുഗത്തിലാണ് ഉണ്ടാവുക. ശിവന്റെ ഏറ്റവും വലിയ ക്ഷേത്രങ്ങളാണ് ഉള്ളത്. കൃഷ്ണനുപോലും ഇത്രയും വലിയ ക്ഷേത്രങ്ങളില്ല. സോമനാഥക്ഷേത്രംപോലും എത്ര വലുതാണ്. കൃഷ്ണന്റെ ക്ഷേത്രത്തിൽ കൃഷ്ണനേയും രാധയേയും വളരെ താഴെയാണ് കാണിക്കാറുള്ളത്. ശിവന്റെ ക്ഷേത്രത്തിൽ ഒരിക്കലും താഴെ കാണിക്കാറില്ല. ഇപ്പോൾ ശിവബാബയാണെങ്കിൽ വലിയ കൊട്ടാരങ്ങളിലും വസിക്കുന്നില്ല. വസിക്കുന്നത് കൃഷ്ണനാണ്. ബാബ പറയുന്നു ഞാൻ കൊട്ടാരങ്ങളിൽ ഇരിക്കുന്നതേയില്ല. പക്ഷേ ഭക്തിമാർഗ്ഗത്തിൽ എത്ര വലിയ വജ്രങ്ങളും വൈഢൂര്യങ്ങളും കൊണ്ടാണ് ക്ഷേത്രം ഉണ്ടാക്കിയിരിക്കുന്നത്. ആർക്കാണോ ശിവബാബയിലൂടെ സ്വർഗ്ഗത്തിന്റെ സമ്പത്ത് ലഭിച്ചിരിക്കുന്നത് അവരാണ് ബാബയുടെ ക്ഷേത്രം ഇത്രയും ഉയർന്നരീതിയിൽ നിർമ്മിച്ചിരിക്കുന്നത്. ഓർമ്മചിഹ്നത്തിനുവേണ്ടി തന്നെ എത്ര വലിയ ക്ഷേത്രമാണ് നിർമ്മിച്ചിരിക്കുന്നത്. എന്നാൽ സ്വയം ഇത്രയും വലിയ ധനവാനല്ലായിരുന്നിട്ടുപോലും ക്ഷേത്രം വളരെ നല്ലരീതിയിൽ നിർമ്മിച്ചിരിക്കുന്നു. ബോംബേയിൽ ബാബുരിനാഥിൽ ശിവബാബയുടെ ക്ഷേത്രമുണ്ട്. ബാബ പറയുന്നു ഞാൻ നിങ്ങളെ സ്വർഗ്ഗത്തിന്റെ അധികാരിയാക്കി മാറ്റുന്നു. അതുകൊണ്ട് ഭക്തിമാർഗ്ഗത്തിൽ നിങ്ങൾ എത്രവലിയ ക്ഷേത്രമാണ് നിർമ്മിച്ചിരിക്കുന്ന്. എന്നാൽ ഇപ്പോൾ നോക്കൂ എങ്ങനെയുള്ള കുടിലിലാണ് ഇരിക്കുന്നത്. നിങ്ങളുടെ പേരും പ്രശസ്തമാകണം. നിങ്ങൾക്കറിയാം പിന്നീട് നമ്മുടേയും ക്ഷേത്രം ഉണ്ടാകും. നമ്മുടെ ശിവബാബയുടെ ക്ഷേത്രവും വളരെ വലുതാണ്, ഇതും അത്ഭുതമാണ്. ആരാണോ സോമനാഥക്ഷേത്രം നിർമ്മിച്ചിട്ടുണ്ടായിരുന്നത് അവരെത്ര ധനവാനായിരിക്കും. ഇപ്പോഴാണെങ്കിൽ എത്ര ഗുപ്തമായിരിക്കുന്നു. ആർക്കും തന്നെ അറിയുന്നില്ല. നിങ്ങൾ മനസ്സിലാക്കിക്കഴിഞ്ഞു. പിന്നീട് എങ്ങനെയാണ് ശിവബാബയുടെ ക്ഷേത്രം നിർമ്മിക്കപ്പെടുക. ക്ഷേത്രങ്ങളെല്ലാം ഭക്തിമാർഗ്ഗത്തിലാണ് വരിക. മമ്മയും ബാബയും ആദ്യനമ്പറിൽ പൂജ്യരായി മാറുന്നു, വൈകുണ്ഢത്തിന്റെ അധികാരി

യായി മാറുന്നു, പിന്നെ ആദ്യമാദ്യം പൂജാരിയായി മാറി ക്ഷേത്രവും അവർ തന്നെയാണ് നിർമ്മിക്കുക. എന്നാൽ മനസ്സിൽ പറയാറില്ലേ – നമ്മൾ തന്നെയാണ് പൂജാരിയായി മാറി ക്ഷേത്രം നിർമ്മിക്കുക. ഇങ്ങിനെ ഇങ്ങിനെയുള്ള കാര്യങ്ങളിൽ മനനം ചെയ്യുന്നതിലൂടെ ഈ പഴയ ലോകം മറന്നുപോകും. പരസ്പരം ഇതുപോലുള്ള കാര്യങ്ങൾ സംസാരിക്കണം എങ്കിൽ നിങ്ങൾക്ക് വളരെയധികം സന്തോഷത്തോടെയിരിക്കാം. പരസ്പരം ആത്മീയസംഭാഷണം ചെയ്യൂ. പരംപിതാപരമാത്മാവായ ബാബ നിങ്ങളുമായി ആത്മീയ സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു. ഈ ജ്ഞാനത്തിലൂടെ ഹർഷിതമാക്കി മാറ്റുന്നു. നിങ്ങളും പറയുന്നു ഞങ്ങൾ കൽപ്പത്തിനുശേഷം വീണ്ടും വന്നിരിക്കുന്നു അനേകപ്രാവശ്യം ബാബയുമായി കൂടിക്കാഴ്ച നടത്തിയിരുന്നു സമ്പത്ത് നേടിയിരുന്നു. ഇങ്ങനെയല്ലാം പരസ്പരം സംസാരിക്കണം. പിന്നീട് നിങ്ങൾ കർമ്മയോഗിയായും മാറണം. വീട്ടിൽ ആഹാരം പാകം ചെയ്യുമ്പോഴും സന്തോഷമുണ്ടായിരിക്കും. നിങ്ങൾക്ക് 84 ജന്മങ്ങളുടെ ചരിത്രവും ഭൂമിശാസ്ത്രവും അറിയുന്നു. നമ്മളിപ്പോൾ ബ്രാഹ്മണനായി മാറിയിരിക്കുന്നു. പിന്നീട് ദേവതയായി മാറി രാജ്യം ഭരിക്കും. പൂജാരിയിൽനിന്നും പൂജ്യനായി മാറും. പിന്നീട് കൊട്ടാരങ്ങളെല്ലാം നിർമ്മിക്കും. തന്റെ തന്നെ ചരിത്രവും ഭൂമിശാസ്ത്രവും കേൾപ്പിച്ചുകൊണ്ടിരിക്കൂ. നമ്മുടെ ചരിത്രവും ഭൂമിശാസ്ത്രത്തിന്റെയും ചക്രം എങ്ങിനെയാണ് കറങ്ങിക്കൊണ്ടിരിക്കുന്നത് – ഇതിനെത്തന്നെയാണ് പറയുന്നത്, സ്വദർശനചക്രധാരി. നിങ്ങൾ 3 ലോകങ്ങളെക്കുറിച്ചും അറിയുന്നവരാണ്. ജ്ഞാനത്തിന്റെ നേത്രം തുറന്നിരിക്കുകയാണ് ഈ ചക്രം ഓർമ്മിക്കുന്നതിലൂടെ നിങ്ങൾക്ക് വളരെ സന്തോഷമുണ്ടായിരിക്കണം. ബാബക്കും സന്തോഷമുണ്ടായിരിക്കും. ഇപ്പോൾ നിങ്ങൾ സേവനത്തിൽ ഉപസ്ഥിതനായിരിക്കുന്നു. നിങ്ങൾ സേവാധാരികളുടെ ക്ഷേത്രം പിന്നീട് ഭക്തിമാർഗ്ഗത്തിൽ ഉണ്ടാകും. ഇപ്പോൾ ഞാൻ നിങ്ങളുടെ സേവനത്തിനായി വന്നിരിക്കുന്നു. നിങ്ങൾക്ക് സ്വർഗ്ഗത്തിന്റെ മുഴുവൻ സമ്പത്തും നൽകാനായി വന്നിരിക്കുന്നു. ആര് എത്രത്തോളം പുരുഷാർത്ഥം ചെയ്യുന്നു, അതിനനുസരിച്ച് സ്വർഗ്ഗത്തിന്റെ അധികാരിയായി മാറും. ശരി.

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

### ധാരണക്കുള്ള മുഖ്യസാരം –

1) നടക്കുമ്പോഴും കറങ്ങുമ്പോഴും ലൈറ്റ്ഹൗസായി മാറി എല്ലാവർക്കും വഴി പറഞ്ഞുകൊടുക്കണം. എല്ലാ അശകളും ഉപേക്ഷിച്ച് ഒരേയൊരു ബാബയുടെ ഓർമ്മയിലിരിക്കണം. ബാബയിൽനിന്നും നിർദ്ദേശം എടുത്തുകൊണ്ടിരിക്കണം.

2) ജ്ഞാനത്തിന്റെ കാര്യങ്ങളിൽത്തന്നെ മുഴുകിയിരിക്കണം. സ്വയം സ്വയത്തോട് സംസാരിക്കണം. സ്വദർശനചക്രം കറക്കി സദാ ഹർഷിതമായിരിക്കണം.

## വരദാനം – ഞാൻ എന്ന വാതിലിനെ അടച്ച് മായക്ക് വിട നൽകുന്നവരായ നിമിത്തവും വിനയവുമുള്ളവരായി ഭവിക്കട്ടെ!

സേവാധാരി അഥവാ സേവനം ചെയ്യുമ്പോൾ ഈയൊരു സങ്കൽപ്പം ഉയരുക ഞാൻ ചെയ്തു, എന്നാൽ ഈ ഞാൻ എന്ന ഭാവം വരിക അർത്ഥം ചെയ്തിട്ടുള്ള എല്ലാ കാര്യങ്ങളേയും വെള്ളത്തിലേക്കിടുകയാണ്. സേവാധാരി അർത്ഥം ചെയ്യിപ്പിക്കുന്ന ബാബയെ ഒരിക്കലും മറക്കരുത്. ബാബ ചെയ്യിപ്പിച്ചുകൊണ്ടിരിക്കുന്നു, നമ്മൾ നിമിത്തമായി ചെയ്തുകൊണ്ടിരിക്കുന്നു. നിമിത്തഭാവം എവിടെയുണ്ടോ അവിടെ വിനയഭാവം സ്വതവേയുണ്ടാകും. ഞാൻ നിമിത്തമാകുന്നു വിനയമുള്ളവരാകുന്നു, എങ്കിൽ മായക്ക് വരാൻ കഴിയില്ല. ഞാൻ എന്ന ദേഹാഭിമാനത്തിന്റെ വാതിലിനെ അടച്ചുവെക്കുന്നു എങ്കിൽ മായ വിട വാങ്ങും.

## സ്ലോഗൻ – ആരാണോ ഹോളി ഹംസം അവരുടെ വിശേഷതയാണ് സ്വച്ഛത, സ്വച്ഛതയുള്ളവരായി മാറി എല്ലാവരേയും സ്വച്ഛമാക്കിമാറ്റുകതന്നെയാണ് അവരുടെ സേവനം.